8/3

# സാമൂഹ്യസംരക്ഷണ നിയമങ്ങളും സ്ത്രീകളും

കേരള ശാസ്ത്രസാഹിത്യ പരിഷത്ത്

സാമൂഹ്യ സംരക്ഷണ നിയമങ്ങളും സ്ത്രീകളും O രണ്ടാംപതിപ്പ് ഫെബ്രുവരി 1993 O പ്രസാധനം, വിതരണം: കേരള ശാസ്ത്ര സാഹിത്യ പരിഷത്ത്, O അച്ചടി എൽബ പ്രസ്സ്, തൃശൂർ O വില 2.50 രൂപ.

Malayalam O Samoohya Samrakshana Niyamangalum Sthreekalum O Second impression: February 1993 O Published and distributed by Kerala Sastra Sehitya Parishad O Printed at Elba Press, Thrissur O Price Rs. 2.50.

KSSP 0483 IIE February '93 3K $D^{1}_{8}$ 0250 LL11/90

നിയമ സംഹിതകളുടെയും അവയുടെ പ്രയോഗത്തിൻെറയും ചരിത്രത്തിലെ മുഖ്യമായൊരു പങ്ക് കർശനമായ നിയമ പരിപാലനത്തിൻെറയും തന്മൂലമുള്ള നിയന്ത്രണത്തിൻെറയും ചരിത്രം ആയിരുന്നു. വ്യക്തികളെ പ്രത്യേക 'പരിധി' കൾക്കുള്ളിൽ നിയന്ത്രിക്കുന്നതും സമൂഹ ബന്ധത്തെ അടിസ്ഥാനമാക്കി ആ പരിധികൾ നിശ്ചയിക്കുന്നതുമായിരുന്നു, നിയമാനുസൃത , ചട്ടക്കൂടിൻെറതായ അന്നത്തെ ശൈലി. അവയെ പോലീസ് സ്റേററുകൾ എന്ന് വിളിക്കാം. നിയമം ലംഘിക്കപ്പെടുന്നുവെങ്കിൽ അതിന് കടുത്ത ശിക്ഷ നല്കുക, അതും പ്രേക്ഷകർക്കാകെ മാനസികമായും ഭൗതികമായും ബാധകമാകുമാറ് നടപ്പിലാക്കുക എന്നതായിരുന്നു അവിടെ അവലംബിച്ചിരുന്ന മാർഗം. മോഷണത്തിന് തിളയ്ക്കുന്ന എണ്ണയിൽ കൈമുക്കുക, കൈക്കൂലിക്ക് കൈപ്പത്തി മുറിക്കുക തുടങ്ങിയവ മുതൽ കൊലക്കുററത്തിന് പരസ്യമായി തൂക്കിലേററുക വരെയുള്ള കഠിനമായ ശിക്ഷാവിധികൾ ഈയിനത്തിൽ വരും. ശിക്ഷണത്തേക്കാളുപരി ശിക്ഷയ്ക്കു പ്രധാന്യമുള്ള ഇത്തരം നിയമങ്ങൾ ചുരുക്കം ചില രാജ്യങ്ങളിലെങ്കിലും ഇന്നും നിലവിലുണ്ടെന്നു കാണാം.

ഇന്നീ സ്ഥിതി ഏറെ മാറിയിരിക്കുന്നു. ജനങ്ങളാണ് പരമാധികാരികളെന്നും അവരുടെ മൊത്തത്തിലുള്ള ക്ഷേമമാണ് നിയമനിർമ്മാണത്തിൻെറയും പരിപാലനത്തിൻെറയും പരമപ്രധാന ലക്ഷ്യമെന്നും അംഗീകരിക്കുന്ന ഒരു രീതിയിലേക്ക് കാര്യങ്ങൾ എത്തിയിരിക്കുന്നു. ക്ഷേമ രാഷ്ട്ര സങ്കല്പമെന്ന് ഈ സമീപനത്തെ വിളിക്കാം, ഇതിൻെറ ഭാഗമാണ് ക്രമേണ വികസിച്ചു വന്നിട്ടുള്ള സാമൂഹ്യ സംരക്ഷണ നിയമങ്ങൾ. ജനാധിപത്യ രാഷ്ട്രങ്ങൾ ഇത്തരം നിയമങ്ങൾക്ക് വളരെയേറെ പ്രാമുഖ്യം നല്കി വരുന്നുണ്ട്. വ്യക്തികളേയും അവരുടെ അവകാശങ്ങളേയും സമൂഹത്തോടും, എന്തിന്, മനുഷ്യനും പ്രകൃതിയുമായിത്തന്നെ കൂട്ടിയിണക്കാനും ആ വിശാല പശ്ചാത്തലത്തിനനുയോജ്യമായ നിയമങ്ങളുണ്ടാക്കാനുമാണിവിടെ ശ്രമിക്കുന്നത്. ലോകത്തിലെ തന്നെ ഏററവും വലിയ ജനാധിപത്യ രാഷ്ട്രമായ ഇന്ത്യയിലും ഈ പൊതു സമീപനം ഒട്ടേറെവേരോടിയിട്ടുണ്ട്. തൽഫലമായി സ്ത്രീ പീഡനത്തിനെതിരെയുള്ള നിയമങ്ങൾ, ഉപഭോക്തൃ സംരക്ഷണം, അശ്ളീല പരസ്യ പ്രസാധന നിരോധനം, പരിസ്ഥിതി സംരക്ഷണം,

കുറഞ്ഞ കൂലി ഉറപ്പു വരുത്തൽ തുടങ്ങി ഒട്ടേറെ നിയമങ്ങൾ വ്യത്യസ്തമായ പ്രയോഗ സാധ്യതകളോടെ ഇവിടെയും നിർമ്മിക്കപ്പെട്ടിട്ടുണ്ട്. ഇതിനും പുറമെ സ്ത്രീകളുടെ സംരക്ഷണത്തിനും ഉന്നമനത്തിനുമായി പ്രത്യേക ഭരണഘടനാ വ്യവസ്ഥയും നിശ്ചയിക്കപ്പെട്ടിരിക്കുന്നു (മുമ്പേ ചർച്ച ചെയ്തു കഴിഞ്ഞു). ഈ നിയമങ്ങളിൽ പലതും നിരോധന സ്വഭാവമുള്ളവയാണെന്നു കാണാം. യഥാർത്ഥത്തിൽ സമൂഹത്തെ പൊതുവായി ഉൾക്കൊള്ളാനുള്ള മാനസികാവസ്ഥയുടെ അഭാവവും തരം കിട്ടിയാൽ വ്യക്തി നിഷ്ഠ ആവശ്യങ്ങൾ നേടാനുള്ള വ്യഗ്രത നമ്മുടെ മാർഗ്ഗത്തെ വ്യതിചലിപ്പിക്കുമെന്നതും അതിനെ നിയന്ത്രിക്കാൻ നിരോധന സ്വഭാവമുള്ള നിയമങ്ങൾ വേണമെന്നുള്ളതുമാണ് ഇതുകൊണ്ടർത്ഥമാക്കുന്നത്. ഇവയ്ക്കു പകരം പൊതുസംരക്ഷണ നിയമങ്ങളിലൂടെ, സാമൂഹ്യ ജീവിതമെന്ന ഉറപ്പാർന്ന ലക്ഷ്യം നേടുന്നതിനും, അതിനാവശ്യമായ മൂല്യങ്ങളുൾക്കൊണ്ടുള്ള കൂട്ടായ ശ്രമത്തിനുതകുന്നതുമായ നിയമങ്ങളാണ് നമുക്കാവശ്യമെന്ന് വഴിയേ ബോധ്യപ്പെടുന്നതാണ്.

സ്ത്രീകളെ പ്രത്യേകമായി ബാധിക്കുന്ന ചില അംശങ്ങളുണ്ടെങ്കിൽ കൂടി എല്ലാവർക്കുമൊരു പോലെ ബാധമാകുന്നവയാണ് സാമൂഹ്യ രക്ഷാനിയമങ്ങൾ. ഇത്തരം നിയമങ്ങളിൽ പരമപ്രധാനമായവയാണ് സ്ത്രീ പീഡനത്തിനെതിരെയുള്ള നിയമങ്ങൾ. അവയിലേക്ക് കടക്കും മുമ്പ് ഇന്ത്യയിൽ നിലവിലിരിക്കുന്ന പ്രധാനപ്പെട്ട രണ്ട് പൊതു നിയമ സംഹിതകളെപ്പററി സൂചിപ്പിക്കാം. ഇന്ത്യൻ ശിക്ഷാനിയമവും ഇന്ത്യൻ ക്രിമിനൽ നടപടി ക്രമവും ആണ് ആ സംഹിതകൾ. സ്ത്രീകൾക്കെതിരെയുള്ള കുററകൃത്യങ്ങളെ നിർവചിക്കുന്നതിനും അർഹമായ ശിക്ഷ വിധിക്കുന്നതിനും ഈ നിയമങ്ങൾ വളരെ സഹായകമാണ്,

ഇന്ത്യയിലെ കോടതികളും അവയുടെ സ്ഥാപനവും അധികാര പരിധികളും അനുബന്ധമായുള്ള ക്രമപ്പെടുത്തപ്പെട്ട നടപടികളുമാണ് ക്രിമിനൽ നടപടി ക്രമത്തിലുള്ളത് (Cr-pc). അതുവരെ പല മേഖലകളിലായി ചിതറിക്കിടന്നിരുന്ന ഈ ചട്ടങ്ങളെ 1973 ലാണ് സംഹിതപ്പെടുത്തിയത്. ഇതനുസരിച്ച് പ്രധാനമായും രണ്ടു വിഭാഗം കോടതികളാണിന്ത്യയിലുള്ളത്. സിവിൽ കോടതിയും ക്രിമിനൽ കോടതിയും. സിവിൽ നടപടി നിയമപ്രകാരമുള്ള കേസുകളാണ് സിവിൽ കോടതിയിൽ വ്യവഹരിക്കപ്പെടുക. അത്തരം കോടതികളിൽ താഴെത്തട്ടിൽ മുൻസിഫ് കോടതി മുതൽ സബ് കോടതി, ജില്ലാക്കോടതി, ഹൈക്കോടതി, സുപ്രീംകോടതി എന്നിങ്ങനെ തർക്ക വിഷയത്തിൻെറ വിലയും മുൻനിശ്ചിത പ്രാദേശികാ

തിർത്തിയും അടിസ്ഥാനമാക്കി കോടതികൾ സ്ഥാപിക്കപ്പെടുന്നു. ക്രിമിനൽ വിഭാഗത്തിൽ താഴെ നിന്നും 2-ാം ക്ലാസ്, ചീഫ് ജുഡീഷ്യൽ എന്നിങ്ങനെ മജിസ്ട്രേററ്മാരും, പിന്നീട് ജില്ലാകോടതി (സെഷൻസ് എന്ന നിലയിൽ), ഹൈക്കോടതി എന്നീ നിലയിലും സംവിധാനം ചെയ്യപ്പെട്ടിരിക്കുന്നു. ഗവൺമെൻറിനുവേണ്ടി ഹൈക്കോടതിയാണ് ഈ കോടതികളിൽ ന്യായാധിപന്മാരെ നിശ്ചയിച്ച് നിയമിക്കുക. സിവിൽ കോടതികളിൽ 15000 രൂപ വരെ വിലയുള്ള ഒറിജിനൽ ഹർജികൾ മുൻസിഫ് കോടതിയിലും അവിടെ നിന്നുള്ള അപ്പീലും 35000 രൂപ വരെയുള്ള ഒറിജിനൽ ഹർജിയും സബ്കോടതികളിലും, അതിനുമുകളിൽ വരുന്ന തർക്ക വസ്തുക്കളിലും അപ്പീലിന്മേലും തുടർന്നുള്ള കോടതികളിലും തീർപ്പ് കല്പിക്കപ്പെടും. ക്രിമിനൽ കോടതികളിൽ നല്കാവുന്ന ശിക്ഷയുടെ കാഠിന്യമനുസരിച്ചാണ് അധികാരപരിധി നിശ്ചയിക്കുക. 2-ാം ക്ലാസ് മജിസ്ട്രേററിന് 1 വർഷം വരെ തടവും 1000 രൂപ വരെ പിഴയും 1-ാം ക്ലാസ് മജിസ്ട്രേററിന് 3 വർഷം വരെ തടവും 5000 രൂപ വരെ പിഴയും ശിക്ഷിക്കാനധികാരമുണ്ട്. ജീവപര്യന്തം തടവോ 7 വർഷത്തിലധികം തടവോ, വധശിക്ഷയോ ഒഴികെ നിയമമനുശാസിക്കുന്ന ഏതു ശിക്ഷയും നൽകാൻ ചീഫ് ജുഡീഷ്യൽ മജിസ്ട്രേററിനും ഹൈക്കോടതിയുടെ മുൻകൂട്ടിയുള്ള അനുമതിയോടെ വധശിക്ഷയുൾപ്പെടെ ശിക്ഷകൾ നല്കാൻ സെഷൻസിനും അധികാരമുണ്ടായിരിക്കും. ഇതിനും പുറമേ ഭരണഘടനയനുശാസനം മൂലം റിട്ടുകൾക്കും പ്രത്യേക ഹർജികൾക്കും അനുവാദം നൽകാൻ ഹൈക്കോടതികൾക്കും സുപ്രീം കോടതിക്കും അധികാരമുണ്ടായിരിക്കും. ഇതു കൂടാതെ ക്രമസമാധാന പാലനത്തിനും മററുമായി ജില്ലാ കളക്ടർമാർക്ക് എക്സി: മജിസ്ട്രേററിൻെറ അധികാരങ്ങളും നല്കിയിട്ടുണ്ട്. മെട്രോപൊളിററൻ നഗരങ്ങളിൽ മെട്രോപൊളിററൻ മജിസ്ട്രേററുമാരും, പ്രത്യേക കേസുകൾക്കായി പ്രത്യേകം രൂപീകരിച്ച കോടതികളും, നിയമാനുസൃത ട്രിബ്യൂണലുകളും, കുട്ടികളുടെ കോടതിയും, കുടുംബ കോടതിയും മററും നിലവിലുണ്ട്.

ഈ കോടതികളുടെ പരിധിയിൽ ഇന്ത്യയിൽ വിസ്തരിക്കപ്പെടാവുന്ന കുററങ്ങളും അവയ്ക്കുള്ള ശിക്ഷാവിധികളുമാണ് ഇൻഡ്യൻ ശിക്ഷാനടപടിയിൽ ക്രോഡീകരിക്കപ്പെട്ടിട്ടുള്ളത്. 1860-ൽ ബ്രിട്ടീഷ് ഭരണകാലത്ത് തന്നെ ഗവർണർ ജനറലിൻെറ കൗൺസിലിൽ അവതരിപ്പിച്ച് പാസ്സാക്കിയിട്ടുള്ളതിൻെറ പരിഷ്കൃത രൂപമാണ് ഇന്ന് നിലവിലുള്ള ശിക്ഷാനിയമം. വിവിധ തരത്തിലുള്ളതും വലുപ്പത്തിലുള്ളതുമായ 359 കുററങ്ങളും അവയ്ക്കുള്ള ശിക്ഷകളും

ഈ സംഹിതയിൽ ചേർക്കപ്പെട്ടിരിക്കുന്നു. ഇതിനു പുറമേ മായം ചേർക്കൽ നിരോധന നിയമം, മലനീകരണ നിയന്ത്രണ നിയമം, തെരഞ്ഞെടുപ്പ് നിയമങ്ങൾ തുടങ്ങി പ്രത്യേക വ്യവസ്ഥകളും ഇവിടെ നിലവിലുണ്ട്. ഇന്ത്യൻ ശിക്ഷാനിയമപ്രകാരം പിഴശിക്ഷ, വസ്തുവകകൾ കണ്ടുകെട്ടൽ, തടവ്, വധശിക്ഷ എന്നിങ്ങനെ നാലു തരം ശിക്ഷകൾ കുററത്തിൻെറ വ്യതിരിക്തതയും ഗൗരവവും അടിസ്ഥാനമാക്കി നൽകപ്പെടാൻ വ്യവസ്ഥചെയ്തിരിക്കുന്നു.

ഇതുമായി ബന്ധപ്പെടുത്തിവേണം സ്ത്രീപീഡനത്തേയും അവയെചെറുക്കാനുള്ള നിയമങ്ങളേയും നാം സ്ത്രീധനത്തിൻേറയും ലൈംഗികതയുടേയും പേരിലുള്ള പീഡനവും സ്ത്രീത്വത്തെ അശ്ളീലമായി ചിത്രീകരിക്കൽ, സ്ത്രീത്വത്തെ അപമാനിക്കൽ തുടങ്ങിയ രീതിയിൽ പ്രവൃത്തി മൂലമോ വ്യംഗ്യമായോ ശ്രമിക്കുകയോ, സ്ത്രീകളോട് ക്രൂരമായി പെരുമാറുകയോ ചെയ്യുന്നത് സ്ത്രീപീഡനത്തിൻെറ വിവിധ സന്ദർഭങ്ങളായിക്കാണാനാണ് ഇന്ത്യൻ ജനതയും നിയമനിർമ്മാതാക്കളും ശ്രമിച്ചിട്ടുള്ളത്. അതുകൊണ്ടുതന്നെ ഇത്തരം പ്രവണതകളും പെരുമാററങ്ങളും തടയാൻ വിവിധ തരം നിയമങ്ങളും ഇവിടെ നിർമ്മിക്കപ്പെട്ടിരിക്കുന്നതായി കാണാം. സ്ത്രീത്വത്തെ അപമാനിക്കുന്ന തരത്തിൽ വാക്കോ പ്രവൃത്തിയോ ആംഗ്യമോ മൂലം കുററം ചെയ്യുന്നയാൾക്ക് ഒരു വർഷം വരെ തടവോ, പിഴയോ, രണ്ടും കൂടിയോ ശിക്ഷ നൽകാനുള്ള വ്യവസ്ഥ മുതൽ സ്ത്രീകൾക്കെതിരെ ഭർത്താവോ അദ്ദേഹത്തിൻെറ ബന്ധുക്കളോ നടത്തുന്ന ക്രൂരതക്ക് 3 വർഷം വരെ തടവോ പിഴയോ ശിക്ഷ നൽകാനുള്ള വ്യവസ്ഥ വരെ ഈ വിഭാഗത്തിൽ ഉൾപ്പെടുത്തപ്പെട്ടിരിക്കുന്നു.

സ്ത്രീ പീഡനത്തിനെതിരെയുള്ള നിയമം പാലിക്കപ്പെടേണ്ടതിൻെറ പ്രധാനപ്പെട്ട ഒരു കാരണമാണ് സ്ത്രീകളോടുള്ള ക്രൂരത. അത് നിർവചിക്കപ്പെട്ടിരിക്കുന്നത് ഇപ്രകാരമാണ്. ഒരു സ്ത്രീയോട് ആത്മഹത്യക്കോ, അതിയിട്ടയാകുന്ന പരുക്കുകളുണ്ടാകും വിധമുള്ള പ്രവർത്തിക്കോ പ്രേരകമാകുന്ന രീതിയിൽ പെരുമാറുന്നതിനെയാണ് ക്രൂരത എന്നു പറയുക. സ്വത്തിനുവേണ്ടിയോ, മററ് അന്യായമായ സമ്മർദ്ദത്തിനായോ സ്ത്രീകളെ ശല്യപ്പെടുത്തുന്നതും, ഭർത്താവോ ഭർത്താവിൻെറ കുടുംബാംഗങ്ങളോ അവരെയുപദ്രവിക്കുന്നതും ക്രൂരതയുടെ പരിധിയിൽ പെടും. 1984-ലാണ് ഇന്ത്യൻ ശിക്ഷാനിയമത്തിൽ 498-A വകുപ്പായി ഈ മാററം കൂട്ടിച്ചേർക്കപ്പെട്ടത്. ചുരുക്കത്തിൽ സ്ത്രീയുടെ ജീവനോ, ആരോഗ്യത്തിനോ ഹാനി വരുത്തുന്ന മാനസികമോ ശാരീരികമോ ആയ ഏതാക്രമണത്തെയും സ്ത്രീ പീഡന പരിധിയിൽ ഉൾക്കൊള്ളിച്ചിരിക്കു

ന്നതായി കാണാം. ഇത്തരത്തിൽ അസാധാരണമായ ഒരു മരണമോ അതി നിടയായേക്കാവുന്ന സംഭവമോ ഉണ്ടായതായി വിവരം ലഭിച്ചാൽ ജില്ലാ മജിസ്ട്രേറ്റോ, സബ് ഡിവിഷൻ മജിസ്ട്രേറ്റോ (കളക്ടർ അല്ലെങ്കിൽ ആർ. ഡി. ഒ) സ്ഥലത്തു ചെന്ന് ഇതു സംബന്ധിച്ച് അന്വേഷണം നടത്തി ഉചിതമായ നടപടികളെടുക്കണമെന്നും നിയമം വ്യവസ്ഥ ചെയ്യുന്നു. വിവാഹം കഴിഞ്ഞ് ഏഴുവർഷത്തിനകം ഒരു സ്ത്രീ ആത്മഹത്യ ചെയ്താലും മേൽപറഞ്ഞ അന്വേഷണം നടത്താനും തെളിവുകളുടെ അടിസ്ഥാനത്തിൽ ഭർത്താവിൻെറയും ബന്ധുക്കളുടെയും പേരിൽ കുററം ഏല്പിക്കുവാനുമുള്ള വ്യവസ്ഥ ഈ നിയമ ഭേദഗതിയിലൂടെ വരുത്തിയിട്ടുണ്ട്. 1983-ലെ ലോ കമ്മീഷൻ റിപ്പോർട്ടിലെ ബന്ധപ്പെട്ട നിർദ്ദേശങ്ങളുടെ അടിസ്ഥാനത്തിലാണ് ഇന്ത്യൻ ശിക്ഷാനിയമത്തിലും തെളിവു നിയമത്തിലും ഇതിനനുഗുണമായ ഭേദഗതി ചെയ്തത്. തെളിവു നിയമം 113–A വകുപ്പ് ഇതിനനുസരിച്ച് മാററം വരുത്തി, സ്ത്രീപീഡന സംഭവത്തിൽ പോലീസിന് സ്ഥല പരിശോധനയ്ക്കും അറസ്ററിനുമുള്ള അധികാരവും ജാമ്യനിഷേധത്തിനുള്ള സാധ്യതയും വ്യവസ്ഥ ചെയ്യുന്നു. ഇത്തരം സംഭവങ്ങളിൽ രക്തബന്ധത്തിൽ പെട്ടവർക്കോ ദത്തെടുക്കപ്പെട്ടവർക്കോ, ഗവൺമെൻറ് ചുമതലപ്പെടുത്തിയിട്ടുള്ള പൊതു ജനസേവകർക്കോ പോലീസിൽ വിവരം നൽകാവുന്നതായും വ്യവസ്ഥയുണ്ട്.

സ്ത്രീപീഡനത്തിൻെറ മറെറാരു മേഖലയാണ് ബലാത്സംഗത്തിൻേറത്. പ്രമാദമായ മഥുര കേസ് (1972) ഉൾപ്പെടെ ഒട്ടനവധി സന്ദർഭങ്ങൾ ഈ വകുപ്പിൻെറ പ്രയോഗവും, അതിൽ വരാവുന്ന വൈകല്യങ്ങളും മററും ചർച്ചചെയ്യപ്പെടുന്നതിനിടയാക്കിയിട്ടുണ്ട്. ഇന്ത്യൻ ശിക്ഷാനിയമം 375-ാം വകുപ്പ് പ്രകാരം ഒരു സ്ത്രീയുമായി അവളുടെ ഇംഗിതത്തിനു വിരുദ്ധമായിട്ടോ, സമ്മതമില്ലാതെയോ ശാരീരിക ബന്ധത്തിലേർപ്പെടുന്നതിനെയാണ് ബലാത്സംഗമെന്ന് നിർവ്വചിച്ചിട്ടുള്ളത്. ഭീഷണിയിലൂടെയോ, നിർബന്ധിച്ചോ, ഭർത്താവാണെന്ന് തെററിദ്ധരിപ്പിച്ചോ, മാനസിക വിഭ്രാന്തി മുതലെടുത്തോ സമ്മതം വാങ്ങിയാലും അത്തരം വേഴ്ചയെ കുററകരമായി ത്തന്നെ നിയമം കാണുന്നു. 10 വർഷം വരെ തടവാണ് ഈ നിയമത്തിൻെറ നിർമ്മാണ ഘട്ടത്തിൽ (1860) തന്നെ ഈ കുററത്തിന് ഏർപ്പെടുത്തപ്പെട്ടത്. ഇതിൻെറ ഉപവകുപ്പുകൾ പ്രകാരം കുററാരോപണവിധേയനാകുന്നയാളിൻെറ സാമൂഹ്യപദവിയും സ്ഥാനവും കണക്കിലെടുത്ത് ശിക്ഷയുടെ കാഠിന്യം കൂട്ടാൻ വ്യവസ്ഥ ചെയ്യുന്നു. പോലീസ് ഉദ്യോഗസ്ഥൻ സ്റേറഷൻ പരിധിക്കുള്ളിൽ വച്ച് ഈ കുററം ചെയ്താൽ കുറഞ്ഞത് 7 വർഷം വരെയും പരമാവ

ധി 10 വർഷം വരേയും ജീവപര്യന്തമോ തടവ് ശിക്ഷയോ നല്കാൻ സാധിക്കുന്നതാണ്. പോലീസ് മേധാവിയുടേയോ കീഴുദ്യോഗസ്ഥ ന്റെയോ സർക്കാർ ഉദ്യോഗസ്ഥരുടേയു കസ്ററഡിയിലുള്ള സ്ത്രീയെ ബലാത്സംഗം ചെയ്താലും മേൽകൊടുത്ത ശിക്ഷത ന്നെ വിധിക്കാവുന്നതാണ്. സ്ത്രീകൾക്കും കുട്ടികൾക്കുമായുള്ള നിയമവിധേയ സ്ഥാപനങ്ങളിൽവച്ചോ ജയിൽ, ആശുപത്രി തുടങ്ങിയിടങ്ങളിലോ അവിടങ്ങളിങ്ങളിലെ ഉത്തരവാദപ്പെട്ട ഉദ്യോസ്ഥർ തങ്ങളുടെ സ്ഥാപനത്തിലെ സ്ത്രീകളോട് ഈ കുററം ചെയ്യുന്നതും 12 വയസ്സിന് താഴെയുള്ള കുട്ടികളെയോ ഗർഭിണികളെയോ ബലാത്സംഗത്തിനിരയാക്കുന്നതും കൂട്ടബലാൽക്കാരം ചെയ്യുന്നതും ഈ കടുത്ത ശിക്ഷക്കിടയാക്കുന്നതാണ്.

എന്നാൽ ഇന്ത്യൻ കോടതികളിൽ ഈ കുററത്തിന്റെ പേരിൽ സ്ത്രീകൾ അവഹേളന പാത്രമാകേണ്ടിവന്നിട്ടുണ്ട്. ബലാത്സംഗകുററം സ്ഥാപിക്കുവാൻ വേഴ്ച സ്ത്രീയുടെ ഇഷ്ട്രപ്രകാരമല്ല നടന്നിട്ടുള്ളത് എന്ന് തെളിയിക്കേണ്ടുന്ന ബാധ്യത കുററവിധേയമാക്കപ്പെടുന്ന സ്ത്രീയുടെമേലായിരുന്നു. 'എതിർപ്പ്' എന്നത് വ്യക്തമായി നിയമ വ്യഖ്യാനമില്ലതിനാൽ കോടതികളുടെ വിവേചനാധികാരത്തിന് വിധേയമായിരുന്നുതാനും. അതുകൊണ്ടുതന്നെ സ്ത്രീയെ അപമാനിക്കാനും കുററവാളികൾക്ക് നിരുപാധികം രക്ഷപ്പെടാനും ഈ സാഹചര്യം കളമൊരുക്കി (ഉദാ: മഥുരകേസ്). പീന്നിട് ലോ കമ്മീഷൻ നിർദ്ദേശംപ്രകാരം തെളിവുനിയമത്തിന്റെ 114A ഉപവകുപ്പ് കൂട്ടിച്ചേർത്തതിലൂടെ ബലാത്സംഗത്തിൽ, ശാരീരികബന്ധം തെളിയിക്കപ്പെട്ടു കഴിഞ്ഞാൽ, സ്ത്രീ അവൾക്ക് സമ്മതമില്ലായിരുന്നുവെന്ന് മൊഴിനല്കിയാൽ, കോടതിയത് മുഖവിലയ്ക്കെടുത്ത് തെളിവായി സ്വീകരിച്ച് കുററം സ്ഥിരീകരിക്കാനും പരമാവധി ശിക്ഷ നല്കാനും വ്യവസ്ഥ ചെയ്യുന്നു. എന്നാലിപ്പോഴും കുററം ചെയ്തു എന്നു തെളിയിക്കാനുള്ള ബാധ്യത അതിനിരയാകുന്ന സ്ത്രീക്കുതന്നെയാണ് ഏല്പിക്കപ്പെട്ടിരിക്കുന്നത്. ഇത്തരം വികൃതമായൊരവസ്ഥയിൽ സ്ത്രീക്ക് എത്രമാത്രം സുരക്ഷിതത്വം നല്കാൻ നമ്മുടെ നിയമത്തിനാകും? അതുകൊണ്ടാണ് സ്ത്രീകളെ വനിതാ പോലീസിന്റെ സാന്നിദ്ധ്യത്തിലല്ലാതെ അറസ്ററുചെയ്യരുതെന്നും, രാത്രിയിൽ അവരെ ലോക്കപ്പ് ചെയ്യരുതെന്നും ലോക്കമ്മീഷൻ നിർദ്ദേശിച്ചത്.

ഇനി നമുക്ക് ഇന്ത്യൻ സമൂഹത്തിലെ കറുത്തപാടായ സ്ത്രീധന പ്രശ്നം പരിശോധിച്ചുനോക്കാം. ഹിന്ദു ആചാരക്രമമനുസരിച്ച് വിവാഹത്തിൽ കന്യാദാനത്തോടൊപ്പം വധുവിന്റെ പിതാവ് ആചരിക്കേണ്ട അനുഷ്ഠാനമായി വരദക്ഷിണയെ ഇന്നും ഒട്ടേറെ സമുദായങ്ങൾ കണക്കാക്കുന്നുണ്ട്. എന്നാൽ സമൂഹത്തിലെ സാമ്പത്തിക ബന്

ധങ്ങരം മാററിമറിക്കപ്പെടുകയും വ്യക്തമായ അസമത്വവും സമ്പത്തിൻെറ കേന്ദ്രീകരണവും ഉണ്ടാവുകയും ചെയ്തപ്പോരം വരേണ്യമേധാവിത്വവും സാമ്പത്തികത്വരയും പ്രതിഫലിപ്പിക്കുന്ന ഒന്നായി ഈ ആചാരം മാറി. ഉപഭോഗവസ്തുവെന്നപോലെ വരന്മാരെ ലേലം ചെയ്ത് കൂടുതൽ സ്ത്രീധനം ഉറപ്പാക്കുന്ന പ്രവണതയിലേക്ക് കാര്യങ്ങരം ചെന്നെത്തി. ഇതിൻെറ മറുവശമായി വിവാഹിതരും അവിവാഹിതരുമായ ഒട്ടേറെ യുവതികളുടെ ആത്മഹത്യയിലേക്കും കൊലപാതകത്തിലേക്കും സമൂഹമാകെ ഇക്കാര്യത്തിൽ പ്രതിസ്ഥാനത്താകുന്ന അവസ്ഥയിലേക്കും കാര്യങ്ങരം മാറി. സ്ത്രീപീഡനത്തിൻെറ ഏററവും വലിയ കാരണമായി ഈ ദുർഭൂതം ഇന്നുമതിൻെറ നരഹത്യ തുടരുകയാണ്. ഇതിൻെറ പേരിൽ പീഡിതരാകുന്ന 25% സ്ത്രീകളും ആത്മഹത്യ ചെയ്യുകയോ കൊല്ലപ്പെടുകയോ ചെയ്യുന്നു. 61% വധുക്കരം ഭർതൃഗൃഹത്തിൽനിന്നും പുറത്താക്കപ്പെടുന്നു. അവരിൽതന്നെ ഭൂരിഭാഗവും സ്വഗൃഹത്തിലും അന്യമാക്കപ്പെടുന്നു. പിന്നീടവരെ ഭർത്താവും ഉപേക്ഷിക്കുന്നു. എന്തിന് അവിവാഹിതകളായപെൺകുട്ടികളെ സ്വന്തം രക്ഷിതാക്കരം തന്നെ കൊലപ്പെടുത്തുന്ന സംഭവവും നമുക്ക പരിചിതമല്ല. ഇങ്ങനെ സ്വതന്ത്ര ഇന്ത്യയിൽ 40 കൊല്ലത്തിനിടയിൽ 72000 വധുക്കരം കൊല്ലപ്പെട്ടിരിക്കുന്നു. ഇവരിൽ വലിയൊരുഭാഗം 15-20 വയസ്സെന്ന പരിധിയിൽ വരുമെന്നത് ശ്രദ്ധേയമായ വസ്തുതയാണ്. സാമ്പത്തിക-സാമുദായിക ബന്ധങ്ങളും, വിദ്യാഭ്യാസ-തൊഴിൽ സൗകര്യങ്ങളുമെല്ലാം ഇത്തരം സാഹചര്യംതുടരുന്നതിനിടയാക്കും വിധമാണ് നിലനിൽക്കുന്നത്. ഇതിനെതിരെയാണ് 1961-ൽ സ്ത്രീധന നിരോധന നിയമം പാസ്സാക്കപ്പെട്ടത്. പിന്നീട് 1984 ലും 86ലും ഈ നിയമത്തിൽ ഭേദഗതികരം വരുത്തി.

സ്ത്രീധനം വാങ്ങുന്നതും കൊടുക്കുന്നുതും അതിന് പ്രേരിപ്പിക്കുന്നതും കുററകരമായി വിധിക്കുന്നതാണീ നിയമം. മൂലനിയമത്തിൻെറ 2-ാം വകുപ്പ് സ്ത്രീധനത്തെ, വിവാഹസമയത്തോ അതിന് മുമ്പോ, വിവാഹ ബന്ധത്തിലേർപ്പെടുന്ന ഒരാരം മറെറയാളിനോ, അയാളുടെ രക്ഷകർത്താവോ ബന്ധുക്കളോ, നല്കുകയോ നൽകാമെന്ന് ഉറപ്പാക്കുകയോ ചെയ്യുന്ന സ്വത്തുക്കളോ വിലപ്പെട്ട ഉറപ്പുകളോ എന്നാണ് നിർവ്വചിച്ചിരിക്കുന്നത്. ഇതിൽനിന്നും മുസ്ലീം നിയമമനുസരിച്ചുള്ള മഹർ ഏത് സാഹചര്യത്തിലും ഒഴിവാക്കപ്പെട്ടിരിക്കുന്നു. 1984 ലെ ഭേദഗതിയിൽ ഈ തരത്തിൽ വിവാഹവുമായി ബന്ധപ്പെട്ട ഏതു കൈമാററത്തെയും, 1986 ലെ ഭേദഗതിയോടെ വിവാഹശേഷം ഏതു സമയത്തും നടത്തുന്ന ഇത്തരം കൈമാററങ്ങളേയും സ്ത്രീധന നിർവ്വചന പരിധിയിൽ പെടുത്തിയിരിക്കുന്നു.

ഈ നിയമത്തിൻെറ വകുപ്പ് 4 പ്രകാരം സ്ത്രീധനം നേരിട്ടോ

അല്ലാതെയോ ആവശ്യപ്പെടുന്ന രീതിയും കുററകരമായി കണക്കാക്കപ്പെടും. അതിന് ഏററവും ചുരുങ്ങിയത് 6 മാസം മുതൽ പരമാവധി 2 വർഷം വരെ തടവും 1000 രൂപാവരെ പിഴയും ശിക്ഷിക്കാവുന്നതാണ്. ഇത്തരത്തിൽ സ്ത്രീധനക്കൈമാററത്തിനുള്ള ഏതുതരം കരാറും പ്രഥമ ദൃഷ്ട്യാ അസാധുവായിരിക്കും (വകുപ്പ് 5). സ്ത്രീധനമായി വസ്തുവോ സാധനങ്ങളോ മററെന്തു പാരിതോഷികമോ നല്കാമെന്ന് വാഗ്ദാനം ചെയ്ത് പരസ്യം നല്കുന്നതും ബന്ധപ്പെട്ടവർക്കെതിരെ കുററാരോപണത്തിനിടയാക്കും. അതിനും 5 വർഷംവരെ തടവോ 15000 രൂപ വരെ പിഴയോ വിധിക്കുവുന്നതാണ്. ഈ നിയമത്തിൻെറ 3-ാം വകുപ്പുപ്രകാരം സ്ത്രീധനം വാങ്ങുകയോ, കൊടുക്കുകയോ, അതിന് പ്രേരിപ്പിക്കുകയോ ചെയ്യുന്നത് 5 വർഷം വരെ തടവോ, 15000 രൂപ വരെ പിഴയോ വിധിക്കാവുന്ന കുററമായും ഇതിൽ കുറഞ്ഞ ശിക്ഷക്ക് പ്രത്യേക കാരണം കാണിക്കേണ്ടതായും കല്പിക്കുന്നു. എന്നാൽ വിവാഹവേളയിൽ വധൂവരൻമാർക്ക് നിരുപാധികം ലഭ്യമാക്കുന്ന പാരിതോഷികങ്ങൾ ഇതിൽ വരില്ല. (ഇപ്പോൾ ഈ സൗജന്യം പലയിടത്തും ദുരുപയോഗം ചെയ്യുന്നുവെന്നത് വ്യക്തം). ഈ നിയമത്തിൻ കീഴിൽ വരുന്ന കുററം 1-ാം ക്ലാസ് മജിസ്ട്രേററിൽ കുറയാത്ത ഉദ്യോഗസ്ഥന് കേൾക്കാവുന്നതും, പോലീസിന് വാറണ്ടില്ലാതെ അറസ്ററനുവദിക്കുന്നുതും, കൂട്ടായ വിചാരണ അനുവദിക്കാത്തതുമായ കുററമായി കണക്കാക്കപ്പെടുന്നു. എന്തെങ്കിലും കാരണത്താൽ വധുവല്ലാതെ മററൊരാൾ സ്ത്രീധനം കൈപ്പററിയാൽ അതിനുശേഷം 3 മാസത്തിനകമോ, വിവാഹശേഷം 3 മാസത്തിനകമോ തൽസംബന്ധമായ പൂർണമായ അവകാശം വധുവിന് കൈമാറേണ്ടതും ആ അവകാശം അവരിൽ മാത്രം നിക്ഷിപ്തമായിരിക്കേണ്ടതുമാണ്.

ഈ നിയമപ്രകാരം കുററം ചെയ്തിട്ടില്ലെന്നു തെളിയിക്കാനുള്ള ബാധ്യത ആരോപണ വിധേയനാകുന്നയാളിനാണ്. ഈ നിയമം സുഗമമായി നടത്തുന്നതിനും സ്ത്രീധനവ്യവസ്ഥ തടയുന്നതിനും അവശ്യ സന്ദർഭങ്ങളിൽ തെളിവു ശേഖരിക്കുന്നതിനും സ്ത്രീധന നിരോധന ഉദ്യോഗസ്ഥൻമാരെ നിയമിക്കാൻ സംസ്ഥാന സർക്കാരുകളെ ചുമതലപ്പെടുത്തുന്നു. നിർഭാഗ്യവശാൽ കേരളമുൾപ്പെടെ പല സംസ്ഥാനങ്ങളും ഈ വ്യവസ്ഥ നടപ്പിലാക്കിയിട്ടില്ല. മാത്രമല്ല ഈ നിയമമനുസരിച്ച് സ്ത്രീധനം നൽകുന്നയാളും (പലപ്പോഴും സാഹചര്യ സമ്മർദങ്ങളാലതിന് വഴങ്ങേണ്ടിവരുന്നയാൾ) ശിക്ഷിക്കപ്പെടുമെന്നതിനാൽ സാധാരണഗതിയിൽ ഒരു രക്ഷകർത്താവും പരാതിപ്പെടാൻ മുതിരില്ല. പരാതിക്കുശേഷവും തൻെറ മകൾ ഭർതൃഗൃഹത്തിൽ കഴിയേണ്ടതുണ്ടെന്നതിനാൽ എത്ര ദുഷ്കരമായ അവസ്ഥയിലും ഈ നിയമ

ത്തിൻെറ ഉപയോഗത്തിന് പല രക്ഷകർത്താക്കളും തയ്യാറാകില്ല. ഇക്കാരണത്താൽ തന്നെ ഈ നിയമം പ്രായോഗികമായി ഫലപ്രദമല്ലാതാകുന്നു. ചുരുക്കത്തിൽ, നിയമം ഉണ്ടെങ്കിലും പ്രയോജനകരമായി അത് നടപ്പിലാക്കാനാകാത്ത സാഹചര്യങ്ങൾ സ്ഥിതിഗതികൾ കൂടുതൽ വഷളാക്കാനിടയാക്കുന്നു.

സ്ത്രീ വിമോചന പ്രവർത്തകരുടെ പ്രത്യേക ശ്രദ്ധപതിയേണ്ടുന്ന മററൊരു മേഖലയാണ് പെൺവാണിജ്യത്തിൻെറയും വ്യഭിചാരത്തിൻെറയും കാര്യത്തിലുള്ളത്. 1956-ൽ തന്നെ നടപ്പാക്കപ്പെട്ടിരുന്ന, ഇതുമായി ബന്ധപ്പെട്ടുള്ള നിയമമാണ് സ്ത്രീകളുടേയും പെൺകുട്ടികളുടേയും ഇടയിലുള്ള അനാശാസ്യ വാണിഭം തടയൽ നിയമം. പിന്നീട് 1978 ലും, 1980 ലും പ്രായോഗിക തല അനുഭവങ്ങളുടെ അടിസ്ഥാനത്തിൽ ഈ നിയമത്തിന് മാററം വരുത്തുകയുണ്ടായി. ഇപ്പോഴിത് അനാശാസ്യവാണിഭ നിരോധന നിയമം എന്നറിയപ്പെടുന്നു.

1950-ൽ ന്യൂയോർക്കിൽവച്ചു നടന്ന, അനാശാസ്യവാണിജ്യവും വ്യഭിചാരവും തടയുന്നതു സംബന്ധിച്ചുള്ള അന്താരാഷ്ട്ര കൺവെൻഷൻ ഒപ്പുവച്ചു പ്രമാണമടിസ്ഥാനമാക്കി നിർമ്മിക്കപ്പെട്ടിട്ടുള്ളതാണീ നിയമം. വ്യഭിചാരത്ത തടയുന്നതിനല്ല, പകരം സ്ത്രീകളെയും കുട്ടികളെയും വ്യഭിചാരത്തിനുവേണ്ടി വാണിജ്യം ചെയ്യുന്നതും, പൊതുസ്ഥലങ്ങളിൽ വ്യഭിചാരനടപടി ചെയ്യുന്നതും തടയുന്നതിനമാത്രമുള്ളതാണ് ഈ നിയമം. ഇതുകൊണ്ടു തന്നെ ഈ നിയമത്തിൻെറ ഫലപ്രാപ്തി ചോദ്യം ചെയ്യപ്പെടുന്നു. മാത്രവുമല്ല വ്യഭിചാരക്കുററത്തിന് സ്ത്രീക്കുള്ള ശിക്ഷ മാത്രമേ ഈ നിയമം വ്യവസ്ഥ ചെയ്യുന്നുള്ളു. കുററത്തിൽ പൂർണമായും പങ്കാളിയാകുന്ന പുരുഷന് എന്തു ശിക്ഷ നൽകാമെന്നതു സംബന്ധിച്ച് നിയമം ബോധപൂർവമെന്ന് സംശയിക്കാവുന്ന മൗനമവലംബിക്കുന്നു. ഇവിടെയും പുരുഷമേധാശക്തിയും സ്ത്രീ ചൂഷണവും കുറേക്കൂടി മറ നീക്കിപുറത്തുവരികയാണ് ചെയ്യുന്നത്.

വ്യാപാരലക്ഷ്യത്തോടെ ലൈംഗിക ചൂഷണം നടത്തുന്നതിനെ വ്യഭിചാരമെന്നും, ആ രീതിയിൽ വിവേചന രഹിതമായി പണത്തിനുവേണ്ടിയോ മററു പ്രതിഫലത്തിനുവേണ്ടിയോ ശാരീരിക വേഴ്ചയനുവദിക്കുന്ന സ്ത്രീയെ വ്യഭിചാരിണിയെന്നും, പൊതുവിനിയോഗത്തിനുള്ളതോ പൊതുജന പ്രാപ്യമായതോ ആയ സ്ഥലത്തെ പൊതുസ്ഥലമെന്നും നിയമം വ്യാഖ്യാനിക്കുന്നു. വേശ്യാഗൃഹം നടത്തുകയോ നടത്താൻ സഹായിക്കുകയോചെയ്യുന്നവർക്കും ഈനിയമംശിക്ഷ വിധിക്കുന്നു. ആദ്യശിക്ഷയിൽ കുറഞ്ഞത് ഒരു വർഷം മുതൽപരമാവധി 3 വർഷം വരെ തടവോ, 2000/-രൂപവരെ പിഴയോ ശിക്ഷിക്കാം. പിന്നീട് ശിക്ഷ 2-5 വർഷം വരെ കഠിനതടവോ 2000/- രൂപപിഴയോ

ആയി വർദ്ധിപ്പിക്കാം. വ്യഭിചാരസമ്പാദ്യത്തിൻെറ പങ്ക് ബോധപൂർവം പററുന്ന 18 വയസ്സ് കഴിഞ്ഞ ഏതൊരാളെയും 2 വർഷം വരെ തടവോ 1000/- രൂപവരെ പിഴയോ രണ്ടും കൂടിയോ ശിക്ഷിക്കാവുന്നതാണ്. പ്രായപൂർത്തിയെത്താത്തവരെക്കൊണ്ട് കുററംചെയ്യിക്കുന്നവർക്ക് 7—10 വർഷം വരെ തടവും വിധിക്കാം. വ്യഭിചാരത്തിന് പ്രേരിപ്പിക്കയോ സൗകര്യമുണ്ടാക്കുകയോചെയ്യുന്നതും കുററകരമാണ് 3—7 വർഷം തടവോ 2000 രൂപ വരെ പിഴയോ ഇതു സംബന്ധിച്ച് ശിക്ഷിക്കപ്പെടാം. കുററത്തിന് വിധേയയാക്കപ്പെടുന്നയാളിൻെറ ഇംഗിതവിരുദ്ധമായി ഇപ്രകാരം ചെയ്താൽ ശിക്ഷ 14 വർഷം വരെയും കുട്ടികളേയും പ്രായമായവരെയും കുററവിധേയമാക്കിയാൽ അതിലും കൂടിയ ശിക്ഷയോ നൽകാം. വ്യഭിചാര ലക്ഷ്യത്തോടെ ഒരാളെ തടവിലാക്കുന്നതും 10 വർഷം മുതൽ ജീവപര്യന്തം വരെ ശിക്ഷ ലഭ്യമാകുന്ന കുററമായിരിക്കും.

ഇത്തരം കുററങ്ങൾ തടയാനും ആവശ്യമായ മുൻകരുതലെടുക്കാനും പരിശോധനയ്ക്കും തെളിവെടുപ്പിനും അധികാരപ്പെടുത്തിയ ഉദ്യോഗസ്ഥന്മാരുണ്ടായിരിക്കും. കുററവിധേയമാകുന്നവരെ ദുർഗുണപരിഹാര സ്ഥാപനങ്ങളിലേക്കയയ്ക്കാനും പുനരധിവസിപ്പിക്കാനും തുടർന്നുള്ള കാലയളവ് അവരെ കുററത്തിൽ നിന്നകററാനും സൗകര്യമേർപ്പെടുത്താൻ ഗവ:നോട് നിയമം ആവശ്യപ്പെടുന്നു. എന്നാൽ തൊഴിലെടുക്കുന്നതിനോ, കൃത്യമായ ജീവിക്കാനോ തരമില്ലാത്ത ഇന്നത്തെ സാമൂഹ്യ ചുററുപാടിൽ വ്യഭിചാരത്തെ പരിപോഷിപ്പിക്കാനും വ്യാവസായികാടിസ്ഥാനത്തിൽപ്പോലുമത് തുടരാനും ഇടയാക്കുന്ന സ്ഥിതിയാണിവിടുള്ളത്. മദ്യനിരോധനം പോലെ സമൂഹത്തിലെ ദുഷിച്ച ഒരു പ്രവണതയ്ക്കെതിരാണെങ്കിലും ഈ അഴുക്കുചാലിൽ ബന്ധപ്പെട്ടൊഴുകുന്നവരായ എത്രയോ ലക്ഷം ജീവിതങ്ങളുടെ നിലനിൽപ്പ് നമ്മളെ തുറിച്ചുനോക്കുന്ന ഒരു പ്രശ്നമായി തുടരുകയാണ്. ഒപ്പം മതത്തിൻെറയും ആചാരത്തിൻെറയും പേരിൽ ദേവദാസി സമ്പ്രദായമുൾപ്പെടെയുള്ള ദുരാചാരങ്ങൾ തിരികെക്കൊണ്ടുവരാനുള്ള ശ്രമം ഒരു വശത്ത്. അന്ധമായ പാശ്ചാത്യ പരിഷ്കാരഭ്രമാത്മകത മറുവശത്ത്. ഇവയെല്ലാം ചേർന്ന് വിശക്കുന്ന വയറിനെ വ്യഭിചാരത്തിലേക്കു നയിക്കുന്നതിനു കാരണമായി മാറുന്നില്ലേയെന്ന് നാം പരിശോധിക്കണം.

ഇനി സ്ത്രീകളെ സംബന്ധിക്കുന്നതും കേന്ദ്ര—സംസ്ഥാന സർക്കാരുകളും, ടി വി., സിനിമ, റേഡിയോ, പത്രമാസിക തുടങ്ങിയ മാധ്യമങ്ങളും വ്യവസായ വാണിജ്യസ്ഥാപനങ്ങളുംബോധപൂർവം ലാഭക്കൊതി കൊണ്ടുമാത്രം ലംഘിക്കുന്ന ഒരു നിയമമാണ് സ്ത്രീകളെ ആഭാസകരമായി ചിത്രീകരിക്കുന്നതിനെ സംബന്ധിച്ചുള്ളത്.

പരസ്യങ്ങളോ, പ്രസിദ്ധീകരണങ്ങളോ, ചിത്രങ്ങളോ, ലേഖനങ്ങളോ, രൂപങ്ങളോ, മററന്തെങ്കിലും രീതിമൂലമോ സ്ത്രീകളെ അശ്ലീലമായി ചിത്രീകരിക്കുന്നത് കുററകരമാക്കുവാനും അതു തടയാനും ബന്ധപ്പെട്ട മററു കാര്യങ്ങൾക്കും വേണ്ടിയുദ്ദേശിക്കപ്പെട്ടിട്ടുള്ളതാണ് 1986ൽ പ്രാബല്യത്തിൽ വന്ന സ്ത്രീകളെ അശ്ലീലമായി ചിത്രീകരിക്കുന്നത് തടയൽ നിയമം. അശ്ലീല പ്രസിദ്ധീകരണങ്ങളും അവയുടെ വിതരണ വില്പനയും, പൊതുസ്ഥലങ്ങളിലെ അനാശാസ്യ പ്രവൃത്തികളും മററും ഇന്ത്യൻ ശിക്ഷാനിയമം 292, 293, 294 വകുപ്പുകൾ മൂലം തടയപ്പെടുന്നതിനുദ്ദേശിക്കപ്പെട്ടിട്ടുണ്ടെങ്കിലും അവ വേണ്ടത്ര ഫലപ്രദമായി (പ്രത്യേകിച്ച് പരസ്യങ്ങളുടേയും മററും കാര്യത്തിൽ) ഉപയോഗിക്കാനാകാത്തതിനാലാണീ നിയമം നിർമ്മിക്കപ്പെട്ടത്. സ്ത്രീ ശരീരത്തെയോ, ഏതെങ്കിലും ശരീരഭാഗത്തെയോ സ്ത്രീത്വത്തിന് അപമാനകരമായോ സഭ്യേതരമായോ സാമൂഹ്യ സംസ്കാരത്തിനും ധാർമ്മികതയ്ക്കും വിരുദ്ധമായിട്ടോ ചിത്രീകരിക്കുന്നത് ഈനിയമം മൂലം അശ്ലീലമായി കരുതപ്പെടുന്നു. ഇതുവച്ചു നോക്കിയാൽ സോപ്പിൻെറയും ബ്ലേഡിൻെറ ചായയുടേയും സിഗരററിൻെറയും എന്തിന് ഉടുക്കാനുള്ള തുണിയുടെ കാര്യത്തിൽ പോലും വിവസ്ത്രയായഅപഹാസ്യയാക്കപ്പെടുന്ന സ്ത്രീത്വത്തെ, താരമൂല്യത്തോടെ പ്രദർശിപ്പിക്കുന്നത് പലപ്പോഴും നമ്മുടെ സംസ്കാരഭാഗമായി ആരെങ്കിലും സംശയിച്ചാൽ അത് തികച്ചും ന്യായമാകുന്ന സ്ഥിതിയാണിന്നുള്ളത്.

സ്ത്രീകളെ ഇത്തരത്തിൽ അപഹാസിക്കുന്ന പ്രസിദ്ധീകരണങ്ങൾ, ചിത്രങ്ങൾ, ചലച്ചിത്രങ്ങൾ തുടങ്ങിയവ നിർമ്മിക്കുന്നതോ, പ്രദർശിപ്പിക്കുന്നതോ, വില്കുകയോ അതിന് പ്രേരണ നൽകുകയോ ചെയ്യുന്നത് കുററകരമായും 2 വർഷം വരെ തടവും 2000 രൂപ വരെ പിഴയും വിധിക്കാവുന്നതായും നിയമം അനുശാശാസിക്കുന്നു. കുററം ആവർത്തിച്ചാൽ 6 മാസം മുതൽ 5 വർഷം വരെ തടവിനും 1000 രൂപ മുതൽ ലക്ഷം രൂപ വരെ പിഴയും വർദ്ധിപ്പിച്ചു നല്കാനും കല്പിക്കുന്നു. ഏതെങ്കിലും കമ്പനിവഴി ഇത്തരമൊരു കുററം സംഭവിച്ചാൽ അതിൻെറ ചുമതലക്കാരുടെമേൽകുററമാരോപിക്കാനും നിയമം വ്യവസ്ഥ ചെയ്യുന്നു. ഇത്തരം കേന്ദ്രങ്ങൾ പരിശോധിക്കാനും തെളിവുശേഖരിക്കാനും പോലീസിനധികാരം നൽകുന്നുണ്ട്.

നമ്മെത്തുറിച്ചു നോക്കുന്ന അശ്ലീല ചിത്രങ്ങളും അനുബന്ധ സാമഗ്രികളും നാടെങ്ങും നിറയുമ്പോഴും ഈ നിയമം പാസ്സായശേഷം 4 വർഷം കഴിഞ്ഞിട്ടും ഫലശൂന്യമായിക്കഴിയുകയാണ്. ഈ നിയമം നടപ്പാക്കാനുതകുന്ന ചട്ടങ്ങളും ശാസനങ്ങളും സൃഷ്ടിക്കാത്തതാണിതിനുകാരണം. പിന്നെങ്ങനെ ഉള്ള ഒരു നിയമം തന്നെ പ്രവർത്തികമാകും. ഇവിടെയാണ് നേരത്തെ സൂചിപ്പിച്ചലാഭമോഹം പ്രവർത്തിക്കു

ന്നതെന്ന് വ്യക്തമായല്ലോ. ഇക്കാര്യത്തിൽ ജനങ്ങളേയും അവരുടെ പ്രതിനിധികളായ ജന നേതാക്കളേയും ഗവ: നേയും മാത്രമാണ് പ്രതിസ്ഥാനത്ത് നിർത്താൻ സാധിക്കുക.

ഇതുവരെ പരാമർശിച്ചത് നിരോധനനിയമങ്ങളായിരുന്നുവെങ്കിൽ സ്ത്രീകളെ മൊത്തത്തിൽ ബാധിക്കുന്ന മററു ചില സംരക്ഷണ നിയമങ്ങൾ കൂടി ചർച്ച ചെയ്യപ്പെടേണ്ടതുണ്ട്. അവയിലേററവും പ്രധാനപ്പെട്ട ഒന്നാണ് തുല്യവേതന നിയമം. 1975-ൽ ആണ് ഈ നിയമം നിർമ്മിക്കപ്പെട്ടത്. ഭരണഘടനയുടെ നിർദ്ദേശക തത്വത്തിൻെറയടിസ്ഥാനത്തിൽ തുല്യജോലിയോ തുല്യപ്രകൃതത്തിലുള്ള ജോലിയോ ചെയ്യുന്ന പുരുഷനും സ്ത്രീയും പദവിയിലും വേതനക്കാര്യത്തിലും തുല്യതക്കർഹമാണെന്നും നിയമന സ്ഥാനക്കയററ കാര്യങ്ങളിൽ വിവേചന മരുതെന്നും വ്യക്തമാക്കുന്നതാണീ നിയമം. ഇതിനെതിരായി പ്രവർത്തിക്കുന്നവർക്കെതിരെ അന്വേഷണത്തിനും കുററം തെളിയുന്ന പക്ഷം ശിക്ഷ നൽകുന്നതിനും പ്രത്യേകാവസരങ്ങളിൽ മൗലികാവകാശ സംരക്ഷണ സൗകര്യം ലഭ്യമാകുന്നതിനും ഈ നിയമം വ്യവസ്ഥചെയ്യുന്നുണ്ട്. അവസരസമത്വവും മററും ഭരണഘടനയുമായി ബന്ധപ്പെട്ട് വിശദമാക്കിയിട്ടുള്ളതിനാൽ അവയിവിടെ ആവർത്തിക്കുന്നില്ല.

എന്നാലിടെയൊരു വിരോധാഭാസം ശ്രദ്ധിക്കേണ്ടത് നിയമപാലകർ തന്നെ നിയമ ലംഘകരാകുന്ന സ്ഥിതിയാണ്. ഒരേതരം തൊഴിലിലേർപ്പെടുന്നവരിൽതന്നെ പുരുഷനേയും സ്ത്രീയേയുംവേർതിരിച്ച് കണ്ട് രണ്ട് തരം വേതനം വ്യവസ്ഥ ചെയ്യുന്ന രീതി ഇന്നും നമ്മുടെ ഗവ:കൾ തുടരുകയാണ്. ഭരണ ഘടനയ്ക്കു തന്നെ നിരക്കാത്ത ഈ ശൈലിക്കുദാഹരണങ്ങളായി കർഷകത്തൊഴിലാളികൾ, ബീഡിത്തൊഴിലാളികൾ, കയർ-കശുവണ്ടിത്തൊഴിലാളികൾ, തുടങ്ങിയിടങ്ങളിലെ ഔദ്യോഗിക പ്രഖ്യാപിത വേതന വ്യവസ്ഥയിലെ അന്തരം തന്നെ ചൂണ്ടിക്കാട്ടാം. അതുപോലെ തന്നെ തൊഴിലവസരങ്ങളുടെ കാര്യത്തിൽ സ്വകാര്യ ഗവ: സ്ഥാപനങ്ങളിൽ ഇന്നും സ്ത്രീവിവേചനം തുടരുന്നു എയർ ഹോസ്ററസ്മാരുടെ റിട്ടയർമെൻറ് പ്രായവും വിവാഹ-പ്രജനന പ്രശ്നങ്ങളും അടുത്തകാലം വരെ വിവാദമുയർത്തിയിരുന്നതോർക്കുമല്ലോ. എന്തിന്, ഇന്ത്യയുടെ പരമോന്നത നീതിപീഠത്തിൽ ഒരു വനിതാ ജഡ്ജിയെ നിയമിക്കാൻ സ്വാതന്ത്ര്യനന്തരം 43 കൊല്ലം പിന്നിടേണ്ടി വന്നില്ലേ നമുക്ക്. ഇതിനെയെല്ലാം ന്യായീകരിക്കാനായി പറയുന്ന വാദമുഖങ്ങൾ കേട്ടാൽ സ്ത്രീയായി പിറന്നതു തന്നെയാണേററവും വലിയ പ്രശ്നമെന്ന് തോന്നിപ്പോകും.

എങ്കിലിതാ അതുമായി ബന്ധപ്പെട്ടു തന്നെ ഒരു നിയമം. നിയമ നിർമ്മാണം നടന്നിട്ടുള്ളത് മഹാരാഷ്ട്രയിലാണ്. ഒരു പക്ഷെ അതേ

മാതൃകയിലുള്ള നിയമം ഇന്ത്യക്കാകമാനം ബാധകമാകും വിധം ഉണ്ടാകാറുമിടയുണ്ട്. സംഗതി ആരോഗ്യകാരണങ്ങളാൽഗർഭമവസാനിപ്പിക്കാനുള്ള നിയമമാണ് (Medical Termination of Pregnancy Act.) ഗർഭവതിയായ സ്ത്രീക്ക് തൻെറ ഉദരത്തിലുള്ള കുട്ടി തൻെറജീവനോ ശരീരത്തിനോ ഹാനികരമാകുന്ന സ്ഥിതിയിൽ നിയമാനുസൃതം ചുമതലപ്പെടുത്തിയിട്ടുള്ള ഡോക്ടറുടെ പരിശോധനയ്ക്കും നിർദ്ദേശത്തിനുമനുസരിച്ച് ആ ഗർഭം അലസിപ്പിക്കുന്നതിന് അവസരം നല്കുന്നതാണ് ഈ നിയമം. ഗർഭകാലയളവിൽ 2 ആഴ്ചയ്ക്കും ആദ്യ 3 മാസത്തിനുമിടയിൽ ഒരു വിദഗ്ധ ഡോക്ടറുടെയും അതിനു ശേഷമുള്ള കാലയളവിൽ 2 വിദഗ്ധ ഡോക്ടർമാരുടെയും പരിശോധനയക്കുശേഷം മാത്രമേ MTP അനുവദിക്കപ്പെടുന്നുള്ളൂ. എന്നാൽ ഈ നിയമത്തിൻെറ മറവിൽ ശാസ്ത്ര നേട്ടങ്ങളെ തന്നെ ദുരുപയോഗപ്പെടുത്തി പെൺകുഞ്ഞുങ്ങളെ അമ്മയുടെ പ്രവണതയിലേക്ക് നാം അധഃപതിച്ചിരിക്കുന്നു (അംനിയോസിനിസിസ്). ഇത് നിയന്ത്രിക്കുന്നതിനുള്ള നിയമമാണ് മഹാരാഷ്ട്രയിൽ ഇപ്പോഠം നിർമ്മിക്കപ്പെട്ടിട്ടുള്ളത്.

ഇവിടെ, ഇനിയും ജനിക്കാത്ത കുഞ്ഞുങ്ങളെ ഭ്രൂണഹത്യചെയ്യുന്നതാണു പ്രശ്നമെങ്കിൽ പച്ചജീവനോടെ സ്ത്രീത്വത്തെചുട്ടെരിക്കുന്ന കാടൻ സമ്പ്രദായമാണ് സതിയനുഷ്ഠാനത്തിൽ നിലനിൽക്കുന്നത്. ഭർത്താവിൻെറ ചിതയിൽ ചാടി മരിക്കാനോ തള്ളിയിടപ്പെട്ട് മരിക്കാനോ ഇടയാകുന്ന എത്രയോ സ്ത്രീകളുടെ ചരമഗീതം ഭാരത സ്ത്രീത്വത്തിൽ ഭാവ ശുദ്ധിക്കു പാടാനുണ്ടാകും. 16-ാം നൂററാണ്ടിൽ നിലനിന്നിരുന്ന ഈ അവിചാരത്തെ മതത്തിൻെറ കാല്പനികതയുടെ അരഞ്ഞാണം കെട്ടി തിരിച്ചുകൊണ്ടു വരാനുള്ള ശ്രമം ആധുനിക ഇന്ത്യയിൽ അരങ്ങേറുന്നത് നമ്മുടെ മനസ്സാക്ഷിയെ ഞെട്ടിപ്പിക്കുന്നില്ലേ. രൂപ്കൻവാറിൻെറ കഥ ഒരു പക്ഷേ ഭോപാൽ സംഭവം പോലെ പ്രതിഷേധാർഹമാകുന്നതിവിടെയാണ്.

സ്ത്രീത്വത്തെ ചിതയിൽ ഹോമിക്കുന്ന സതിക്കെതിരെ സമൂഹത്തിൽനിന്നുതന്നെ ഉയർന്നുവന്ന പോരാട്ടങ്ങളുടെ ഫലമായി 1829 ൽ ബ്രിട്ടീഷ് ഇന്ത്യയിൽ സതിയനുഷ്ഠാനം നിരോധിക്കുന്നനിയമം നടപ്പിലാക്കപ്പെട്ടു, വില്യംബൻറിക്കിൻെറ കാലത്ത് സതി നിരോധന ഉത്തരവിലൂടെ നടപ്പാക്കിയ നിയമം കാലക്രമേണ ദുർബലമായി. 1982-ൽ വീണ്ടും സതിയനുഷ്ഠാന നിരോധന നിയമം പുതുക്കി. 87ൽ കൂടുതൽ ശക്തമായ മാററങ്ങളോടെസതിയനുഷ്ഠാനനിരോധന നിയമം പാസ്സാക്കപ്പെട്ടു.

സതിയനുഷ്ഠാനത്തോടൊപ്പം അതിനെ പ്രകീർത്തിക്കുകയോ വാഴ്ത്തുകയോ ചെയ്യുന്ന എല്ലാവിധപ്രകടനങ്ങളേയും ഈ നിയമംനി

രോധിക്കുന്നു. അതിനെതിരെയുള്ള കുററത്തിന് ഒരു വർഷം വരെ തടവോ പിഴയോ വിധിക്കാം. പക്ഷെ ഇവിടൊരു പഴുതുണ്ട്. നിർദിഷ്ട സംഭവത്തിനുമുമ്പുള്ള എല്ലാ സാഹചര്യങ്ങളും പരിശോധിച്ച ശേഷമേ ഈ ശിക്ഷ നല്കാവൂ എന്നതാണ് ആ പഴുത്. ഇനി സതിയനുഷ്ഠിക്കാൻ പ്രേരിപ്പിച്ചാൽ മരണ ശിക്ഷയോ ജീവപര്യന്ത തടവോ പിഴയോ വിധിക്കാവുന്നതാണ്. സതിയനുഷ്ഠാനശ്രമം വിജയിച്ചില്ലെങ്കുൽ ഈ തരം സാഹചര്യത്തിൽ ജീവപര്യന്തവും പിഴയുമായി ശിക്ഷ കുറയ്ക്കാം. സതിയനുഷ്ഠാനത്തെ വാഴ്ത്തുന്ന പ്രവർത്തനങ്ങൾക്കെതിരെ 1—7 വർഷം വരെ തടവും 5000—30000രൂപവരെ പിഴയും നല്കാവുന്നതായി ഈ നിയമം കല്പിക്കുന്നു. കുററാരോപണമുക്തി തെളിയിക്കാനുള്ള ബാധ്യത ആരോപണവിധേയനിൽ നിക്ഷിപ്തമാണെന്നതും ഈ നിയമത്തിൻെറ പ്രത്യേകതയാണ്. യഥാർത്ഥത്തിൽ ഈ നിയമത്തിൻെറ കർശനമായ പ്രയോഗം പരിശോധിച്ചാൽ ഇന്ത്യയിലിന്ന് ജനപ്രതിനിധികളായിട്ടുള്ള പലരും പോലും ജീവപര്യന്തം തടവിനുവരെ അർഹരായിത്തീരുന്നതുകാണാം. കൂടാതെ സതിയനുഷ്ഠാനത്തെപ്പററി ബോധ്യപ്പെട്ടാൽ അത് നിരോധിക്കുവാനും, അത്തരമനുഷ്ഠാന സ്മാരകങ്ങളോ ക്ഷേത്രങ്ങളോ നിർമ്മിക്കപ്പെട്ടാൽ അവ പൊളിച്ചുമാററാനും, സതി പ്രോത്സാഹനാർത്ഥം ഫണ്ടും മററും സ്വരൂപിച്ചാൽ അത്കണ്ടുകെട്ടാനും ബന്ധപ്പെട്ട ഉദ്യോഗസ്ഥർക്ക് ഈ നിയമം അനുമതി നല്കുന്നു. എകിലും പ്രയോഗിക്കാത്ത വാളിന് തുരുമ്പെടുത്ത സ്ഥിതിയാണ്ഇക്കാര്യത്തിലുള്ളത്.

ഇനി ശ്രദ്ധേയമായിട്ടുള്ള ഒരുനിയമം പ്രസവ സഹായസംബന്ധ നിയമമാണ്. 1961-ൽ നിർമ്മിക്കപ്പെട്ട ഈ നിയമം ഗർഭിണികളായ സ്ത്രീകളെക്കൊണ്ട് പണിയെടുപ്പിക്കുന്നതിനുള്ള സാഹചര്യങ്ങളും അവർക്കു നല്കേണ്ടുന്ന പ്രസവവിശ്വാസ നടപടികളുംസംബന്ധിച്ച് വ്യവസ്ഥ ചെയ്യുന്നു. പ്രസവത്തിന് തൊട്ടുമുമ്പുള്ള 12 മാസങ്ങളിലായി തുടർച്ചയായി 160 ദിവസം പണിയെടുത്തിട്ടുള്ള ഏതൊരു സ്ത്രീക്കും സ്ഥാപന ഉടമയിൽ നിന്ന് ഈ അവകാശം സ്ഥാപിച്ചെടുക്കാനർഹതയുണ്ടായിരിക്കും, പ്രസവത്തിനു മുമ്പ് 6 ആഴ്ചയും പ്രസവശേഷം 6 ആഴ്ചയും ശമ്പളത്തോടുകൂടിയ അവധിക്കും ഗർഭസംബന്ധമായ മററ് അടിയന്തിര സന്ദർഭങ്ങൾക്കുശേഷം 6 ആഴ്ചക്കാലവും ഇത്തരം അവധിക്കും മററാനുകൂല്യങ്ങൾക്കും തൊഴിലാളി അർഹയായിരിക്കും. എന്നാൽ തുടർച്ചയായി ജോലി നല്കാതെയും മററു കുതന്ത്രങ്ങളുപയോഗിച്ചും തൊഴിലുമടകൾ പലപ്പോഴും ഈ നിയമത്തിൻെറ ലക്ഷ്യം തന്നെ തകിടം മറിക്കും. മാത്രമല്ല ഒട്ടേറെ പഴുതുകൾ ഈ നിയമത്തിൽ അവശേഷിക്കുന്നുമുണ്ട്. നമ്മുടെ നാട്ടിൽ ഏററവും കൂടുതൽ സ്ത്രീകൾ പണിയെടുക്കുന്ന അസംഘടിത തൊ

ഴിൽ മേഖലകളിൽ ഈ നിയമം ബാധകമല്ലെന്നതും ഒരുദൗർബല്യമായി ചൂണ്ടിക്കാട്ടാം.

ഫാക്ടറി നിയമത്തിലും, ഈ. എസ്. ഐ. നിയമത്തിലും, ഗവ: ഉത്തരവു മുഖാന്തിരം ആ നിയമങ്ങൾ ബാധകമാക്കപ്പെട്ടിരിക്കുന്ന സ്ഥാപനങ്ങളിലെ സ്ത്രീ തൊഴിലാളികൾക്ക് ബന്ധപ്പെട്ട മേഖലകളിൽ തൊഴിൽ സംരക്ഷിതത്വവും ആരോഗ്യസേവന സൗകര്യങ്ങളും മററും വ്യവസ്ഥ ചെയ്യപ്പെട്ടിട്ടുണ്ട്. ഇതിൽപ്രകാരം പ്രാഥമീക ആവശ്യങ്ങൾ നിർവഹിക്കുന്നതിനുള്ള സൗകര്യം, തൊഴിലെടുക്കുന്നിടത്തെ സുരക്ഷിതത്വം ഇവ ഉറപ്പാക്കേണ്ട ബാധ്യത ഉടമയ്ക്കുണ്ട്. യന്ത്രം പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന വേളയിൽ ശുചീകരണത്തിനോ, കോട്ടൺ ഓപ്പണർ പ്രവർത്തിക്കുമ്പോൾ കോട്ടൺഓപ്പണർ പ്രവർത്തിക്കുമ്പോൾ കോട്ടൺഡ്രസ്സ് ചെയ്യാനോ, രാവിലെ 6 മണിക്ക് മുമ്പും വൈകിട്ട് 7 നു ശേഷവും പ്രത്യേക സാഹചര്യങ്ങളിൽ രാത്രി 10 നും വെളുപ്പിന് 5 നു മിടക്കും സ്ത്രീകളെജോലിക്ക് നിയോഗിച്ചു കൂടാ 30 ൽ അധികം സ്ത്രീ തൊഴിലാളികളുള്ള സ്ഥാപനത്തിൽ കുട്ടികൾക്ക് സംരക്ഷണ സംവിധാനമേർപ്പെടുത്തണമെന്നും ഈ നിയമം അനുശാസിക്കുന്നു.

ഇനി നാം പരിശോധിക്കേണ്ടത് പൊതുപ്രാധാന്യമുള്ളചില സംരക്ഷണ നിയമങ്ങളെപ്പററിയാണ്. അവയിൽ പ്രധാനമാണ് ഉപഭോക്തൃ സംരക്ഷണനിയമം. ഇത് 1986 ലാണ് നിർമ്മിക്കപ്പെട്ടത്. ഉപഭോക്താവിൻെറ താല്പര്യങ്ങൾ സംരക്ഷിക്കുന്നതിനും അതിനു സഹായകമായ വിധം ഉപഭോക്തൃസംരക്ഷണഫോറങ്ങൾ രൂപീകരിക്കുന്നതിനും ബന്ധപ്പെട്ട വിഷയങ്ങൾക്കുമായാണ് ഈ നിയമം ലക്ഷ്യമാക്കപ്പെട്ടിട്ടുള്ളത്. ജനജീവിതത്തിനും സ്വത്തിനും ഹാനികരമായിട്ടുള്ള വസ്തുക്കളുടെ വിപണനം തടയുന്നതിനും, ഉപഭോഗസാധനങ്ങളുടെ ഗുണം, അളവ്, നിലവാരം, ശുദ്ധി, പ്രവർത്തന ക്ഷമത തുടങ്ങിയ കാര്യങ്ങൾ സംബന്ധിച്ച് അറിവു ലഭ്യമാക്കുന്നതിനും അതിനെതിരായി പ്രവർത്തിക്കുന്നത് തടയുന്നതിനും, മൽസരാധിഷ്ഠിതവിലയടിസ്ഥാനത്തിൽ സാധന ലഭ്യതക്കും, നിർദിഷ്ടവേദികളിൽ ഉപഭോക്തൃ പ്രശ്നങ്ങൾ ഉന്നയിച്ച് പരിഹാരം തേടുന്നതിനും അനധികൃത പ്രവർത്തനങ്ങളുംതത്വദീക്ഷയെന്യേയുള്ള ചൂഷണവും തടയുന്നതിനും, ഉപഭോക്തൃ അവകാശങ്ങൾ ഉയർത്തിപ്പിടിക്കുന്നതിനും പരമാവധി ചെലവു കുറഞ്ഞ, വേഗതയാർന്ന രീതിയിൽ അവസ്ഥാപിച്ചു കിട്ടുന്നതിനും, ഉപഭോക്തൃ വിദ്യാഭ്യാസം ലഭിക്കുന്നതിനും ഉള്ള ജനങ്ങളുടെ അവകാശ സംരക്ഷണമാണ് ഈ നിയമത്തിൻെറ ഉദ്ദേശ്യം.

ഈ നിയമത്തിന്റെ അടിസ്ഥാനത്തിൽ ഒരാൾ നിയമാനുസൃതമായ മാർഗത്തിൽ വിലയോ വാടകയോ മററെന്തെങ്കിലും പാരിതോഷികമോ പൂർണമായോ ഭാഗികമായോ നൽകി ഏതെങ്കിലും തരത്തിലുള്ള സേവനമോ സാധനമോ മററൊരാളിൽ നിന്ന് വാങ്ങുന്നുവെങ്കിൽ അയാളെ ഉപഭോക്താവെന്നും, അത്തരം കൈമാററം സംബന്ധിച്ചുണ്ടാകുന്ന തർക്കങ്ങളെ ഉപഭോക്തൃ തർക്കമെന്നും പറയാം. ഈ നിയമത്തിന്റെ 2 (b) വകുപ്പ് പ്രകാരം ഒരു ഉപഭോക്താവിനോ. സന്നദ്ധസംഘടനക്കോ, കേന്ദ്ര-സംസ്ഥാന ഗവൺമെൻറുകൾക്കോ ഇത്തരം തർക്കത്തിൽ കക്ഷി ചേരാം. ബാങ്കിംഗ്, ഇൻഷൂറൻസ് സാമ്പത്തിക സ്ഥാപനങ്ങളും ട്രാൻസ്പോർട്ട്, വൈദ്യുതി ഊർജ്ജവിതരണഏർപ്പാടുകളും ഹോട്ടൽ ഭക്ഷണകേന്ദ്രങ്ങളും വിനോദവിദ്യാഭ്യാസ കേന്ദ്രങ്ങൾ തുടങ്ങിയവയും ഈ നിയമപരിധിയിൽ പെടും. അവിടെ നിന്നുള്ള സേവനങ്ങൾക്കുപുറമേ പണേതരമായ രേഖകൾ, ഷെയറുകൾ, വിളകൾ, ധാന്യങ്ങൾ തുടങ്ങിയ നീക്കം ചെയ്യാവുന്ന സാധനങ്ങളും നിയമപരിധിയിൽപ്പെടും.

ഈ നിയമമനുശാസിക്കുന്ന അവകാശസ്ഥാപനത്തിനായി കേന്ദ്ര സംസ്ഥാന-ജില്ലാ ഉപഭോക്തൃ സംരക്ഷണസമിതി/ഫോറങ്ങൾക്ക് രൂപം നൽകാൻ നിഷ്കർഷിച്ചിരിക്കുന്നു. ഒരുജില്ലാ ജഡ്ജിക്ക് തുല്യയോഗ്യതയുള്ളയാളിന്റെ അധ്യക്ഷതയിൽ, ബന്ധപ്പെട്ട മേഖലകളിൽ കഴിവും താല്പര്യവുമുള്ള ഒരു പൊതുപ്രവർത്തകനും ഒരു വനിതാ നിയമജ്ഞയും ചേർന്നതായിരിക്കും ജില്ലാ സമിതി. ഒരു ലക്ഷം രൂപവരെയുള്ള തർക്കപ്രശ്നങ്ങളിൽ ഈ ഫോറത്തിന് തീരുമാനമെടുക്കാം. നിർദിഷ്ടപ്രാദേശിക പരിധിയിൽ വരുന്ന പ്രശ്നങ്ങളിൽ എഴുതപ്പെട്ട (എതിർകക്ഷികളുടെ എണ്ണത്തിനനുസരിച്ചുള്ള കോപ്പികളും ഗ്യാരൻറി, അംഗീകൃതബില്ല് തുടങ്ങിയ രേഖകളും സഹിതം) പരാതി ലഭിക്കുന്ന പക്ഷം ആ തീയതിക്ക് 15 ദിവസത്തിനുള്ളിൽ ബന്ധപ്പെട്ട കക്ഷികളെ വിളിച്ച് തെളിവെടുത്ത് 45 ദിവസത്തിനുള്ളിൽ ആവശ്യമായ തീർപ്പ് നൽകേണ്ടതാണ്. പരാതികൾ സമർപ്പിക്കുവാൻ ഫീസ് ഒടുക്കേണ്ടതില്ല എന്നതാണ് ഈ ഫോറങ്ങളുടെ പ്രത്യേകത എന്നാലിവയുടെ നടപടിക്രമങ്ങൾക്ക് ഇന്ത്യൻ ശിക്ഷാനിയമം 193, 288 വകുപ്പുകളനുസരിച്ചുള്ള നീതിന്യായ വ്യഹാരങ്ങളുടെ പദവി നൽകപ്പെട്ടിരിക്കുന്നുവെന്നതും ശ്രദ്ധേയമാണ്.

ജില്ലാ ഫോറങ്ങളിലെ തീരുമാനത്തിന്മേലുള്ള അപ്പീലുകളും 10 ലക്ഷം രൂപാവരെയുള്ള ഒറിജിനൽ ഹർജിയും കേൾക്കാൻ ഒരു ഹൈക്കോടതി ജഡ്ജിക്ക് തുല്യമായ യോഗ്യതയുള്ളയാളിന്റെ അദ്ധ്യക്ഷതയിൽ, ബന്ധപ്പെട്ട മേഖലകളിൽ അറിവും പരിചയവുമുള്ള നോമിനേററുചെയ്യപ്പെടുന്ന 2 പേർകൂടി ചേർന്ന സംസ്ഥാന ഫോറ

വുമുണ്ട്. ഇവയ്ക്കുമേൽ അപ്പീലധികാരവും, 10 ലക്ഷം രൂപയ്ക്കുമേൽ പ്രാഥമികാധികാരവുമുള്ള ദേശീയ ഉപഭോക്തൃ ഫോറവും നിലവിലുണ്ട്. സുപ്രീംകോടതി ജഡ്ജിക്ക് തുല്യപദവിയുള്ള പ്രസിഡൻറും മററ് 4 പേരും ചേർന്ന, കേന്ദ്രഗവൺമെൻറിനാൽ നോമിനേററ് ചെയ്യപ്പെടുന്ന സമിതിയാണിത്. കേരളത്തിലിപ്പോൾ കൊല്ലം, എറണാകുളം, കോഴിക്കോട് എന്നിവിടങ്ങൾ കേന്ദ്രമാക്കി മൂന്ന് ജില്ലാ ഫോറങ്ങളും ഒരു സംസ്ഥാന ഫോറവുമാണ് സംസ്ഥാന ഗവൺമെൻറിനാൽ നിർദ്ദേശിക്കപ്പെട്ടിട്ടുള്ളത്.

ഇതിനോടൊപ്പം ഗൗരവപൂർണ്ണമായ പഠനത്തിന് വിധേയമാക്കേണ്ടുന്ന ഒന്നാണ് പരിസ്ഥിതി സംരക്ഷണ നിയമങ്ങൾ. ക്രമവിരുദ്ധമായ മനുഷ്യ ഇടപടലുകളിൽ നിന്നും പ്രകൃതിയെ സംരക്ഷിക്കുന്നതിനുവേണ്ടി ഭരണഘടനയിലെ നിർദ്ദേശക തത്വങ്ങളെത്തന്നെ പ്രാവർത്തികമാക്കുന്നതിനുള്ള നിയമ നിർമ്മാണമാണ് 1974-ലെ ജല മലിനീകരണ (തടയൽ) നിയമം, 1981-ലെ വായു മലിനീകരണ (തടയൽ) നിയമം തുടങ്ങിയവ. വിവിധസംസ്ഥാനങ്ങളിൽ മലിനീകരണ നിയന്ത്രണ ബോർഡുകളും മററും നിലവിലുണ്ടെങ്കിലും മാലിന്യവല്ക്കരണം നിർബാധം തുടരുന്നു. വേണ്ടത്ര ഭരണപരമായ അധികാരങ്ങളുടെ കുറവും കോടതികളിലെ തടസ്സങ്ങളുമാണ് ഇതിനടിസ്ഥാനം. ഇതിന് പരിഹാരമായി പറഞ്ഞു കേൾക്കുന്ന പരിസ്ഥിതിക്കോടതികളുടെ കാര്യം കണ്ടുതന്നെയറിയേണ്ടതാണ് (കുടുംബകോടതിയുടെ നിലയിവയ്ക്കും പ്രതീക്ഷിക്കാം). അവശ്യസാധന നിയമം, ഭക്ഷ്യവസ്തുക്കളിൽമായം ചേർക്കൽ (തടയൽ) നിയമം തുടങ്ങിയവ പ്രത്യേകം ചർച്ചയർഹിക്കുന്ന മേഖലകൾ എന്ന നിലയിൽ ഈ രേഖയിൽ നിന്നും ഒഴിവാക്കി പ്രവർത്തകരുടെ കൂട്ടായ പഠനപ്രവർത്തനങ്ങൾക്കായി വിടുന്നു.

ഒട്ടേറെ മേഖലകളിൽ സമൂഹത്തിൻെറ പൊതുവിലും വ്യക്തികളുടെ പ്രത്യേകിച്ചും സുരക്ഷതയെ കരുതിയുള്ള നിയമങ്ങൾക്ക് രൂപം കൊടുത്തിട്ടുണ്ടെങ്കിലും വേണ്ടത്ര കൃത്യതയോടെയും ആവശ്യകതാ ബോധത്തോടെയും അവ നടപ്പിലാക്കപ്പെടുന്നില്ല എന്നത് നമ്മുടെ നാട്ടിൽ നിലനിൽക്കുന്ന സത്യമാണ്. ഇതിനെതിരെ ജനശബ്ദം ഉയർന്നുവരേണ്ടതാണ്.

O